ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീ രമണധ്യാനം



ഓം ശ്രീ രമണപരമാത്മനേ നമഃ

**വേലൂർ കെ. കെ. ഐരാവത അയ്യർ**

ശ്രീ കെ. കെ. ഐരാവത അയ്യരാൽ മണിപ്രവാളത്തിൽ വിരചിതമായ ഈ കൃതി 1948-ൽ തിരുവണ്ണാമല രമണാശ്രമം സർവ്വാധികാരി ശ്രീ നിരഞ്ജനാനന്ദസ്വാമികളാൽ അച്ചടിച്ച് പ്രസിദ്ധീകരിക്കപ്പെട്ടതാണ്.

# മുഖവുര

ജ്യോതിർമ്മയമായ അരുണഗിരിയുടെ പാർശ്വപ്രദേശത്തിൽ എപ്പോഴും പ്രസന്നനായി വിളങ്ങുന്ന ദക്ഷിണാമൂർത്തിസ്വരൂപനാണ് **ഭഗവാൻ ശ്രീ രമണമഹർഷി.** അദ്ധ്യയനം ചെയ്യുന്നവരുടെ മനസ്സിനെ ഹഠാദാകർഷിക്കുന്ന ശ്രീ മഹർഷിയുടെ ചരിത്രസംക്ഷേപം ബാലർനിമിത്തം ഒരു ഭക്തനാൽ ദ്രാവിഡഭാഷയിൽ വിശദമായി എഴുതപ്പെട്ടിട്ടുള്ളതാണ് ഈ ചെറിയ പുസ്തകത്തിൽ അടങ്ങിയിരിക്കുന്നത്. ധ്യാനരൂപത്തിലായ ഈ ഗ്രന്ഥത്തെ ദിനംപ്രതി രാവിലെയും വൈകുന്നേരത്തും പാരായണം ചെയ്യുന്നവർക്ക് ഭഗവാന്റെ അനുഗ്രഹത്താൽ സർവ്വോൽക്കർഷവും സിദ്ധിക്കുന്നതാണ്. സ്ഫടികംപോലെ നിർമ്മലമായും നിഷ്കളങ്കമായും ഇരിക്കുന്ന ബാലഹൃദയങ്ങളിൽ വിതയ്ക്കപ്പെട്ട ഭക്തിയാകുന്ന ഈ വിത്തുകളാണ് പരിപക്വാവസ്ഥയിൽ പരാഭക്തിയായ ഫലങ്ങളായി പരിണമിക്കുന്നത്.

വിശിഷ്ടമായ ഈ ഗ്രന്ഥം പരേതനായ ശ്രീ വേലൂർ ഐരാവതം അയ്യരാൽ രചിക്കപ്പെട്ടിട്ടുള്ളതാണ്. ഇത് വിദ്യാലയങ്ങളിൽ പഠിക്കുന്ന ബാലന്മാരുടെ ഇടയിൽ ധാരാളം പ്രചരിച്ച് അവർക്ക് ഏറ്റവും ഉപകാരപ്രദമായിത്തീരുമാറാകട്ടെ.

ഓം ശ്രീ രമണപരമാത്മനേ നമഃ

# ധ്യാനശ്ലോകം

## ശ്രീ രമണ ധ്യാന ശ്ലോകം

അന്തര്യശ്ചബഹിർവിധൂതതിമിരം
ജ്യോതിർമയം ശാശ്വതം
സ്ഥാനം പ്രാപ്യ വിരാജതേ വിനമതാ-
മജ്ഞാനമുന്മൂലയൻ
പശ്യൻ വിശ്വമപീദമുല്ലസതി യോ
വിശ്വസ്യ പരേ പര-
സ്തസ്മൈ ശ്രീ രമണായ ലോകഗുരവേ
ശോകസ്യഹന്ത്രേ നമഃ

ഉള്ളിലും പുറത്തും അജ്ഞാനത്തെ നീക്കിയവരും, സ്വയം പ്രകാശമായും നിത്യമായുള്ള പരമപദത്തെ പ്രാപിച്ചവരും, ശരണാഗതന്മാരുടെ അജ്ഞാനാന്ധകാരത്തെ ഉന്മൂലനം ചെയ്യുന്നവരും, ഈ ലോകത്തെ വീക്ഷിച്ചിരിക്കുന്നുണ്ടെങ്കിലും ലോകാതീതമായ പരവസ്തുവായ് വിളങ്ങുന്നവരും, ശോകനാശകരും, ലോകഗുരുവുമായ ഭഗവാൻ ശ്രീ രമണമഹർഷിയെ ഞാൻ ഇതാ നമസ്കരിക്കുന്നു.

## ശ്രീ രമണധ്യാനം

ഹൃൽബാഹ്യങ്ങളിലെത്തമസ്സകളയും
ജ്യോതിർമ്മയൻ ശാശ്വതൻ
ഉച്ചസ്ഥാനമടഞ്ഞു, തന്നമികളി-
ന്നജ്ഞാനവിച്ഛേദകൻ
നോക്കുന്നീഘനലോകമെങ്കിലുമഹോ
ലോകത്തിനും പാരമാം
ശോകഘ്നൻ രമണാഖ്യലോകഗുരുവിൻ
പാദാംബുജം പാതുമാം.

കൈലാസം വിട്ടിറങ്ങീ സദയമവനിയിൽ
തോന്നി നീ പുത്രനായി
ക്ഷേത്രം ശ്രീചേർന്നവൃത്തം, ജനകജനനിമാർ
സുന്ദരസ്സുന്ദരിക്കും
ബാലക്രീഡാവിനോദാൽ അവരെ മുദമൃതം
കൊണ്ടു നീ മുക്തരാക്കി
തസ്മാച്ഛ്രീലോകബന്ധോ തിരുച്ചുഴിരമണാ,
ഹാർദ്ദമായ് കുമ്പിടുന്നേൻ .

പെട്ടെന്നെന്നോവുദിച്ചു, ഹൃദിമരണഭയം
തൽക്ഷണം നീ വിമർശം
ചെയ്തു, ചാവെന്നതെന്തോ? അഴിയുമൊരുപൊരുൾ
എന്തു താനായിരിക്കും?
'ഞാ'നെന്നും ആത്മനാണ് വിലയമതിനുകിം?
ശാശ്വതം ബ്രഹ്മമല്ലോ
വെന്നാത്മജ്ഞാനമുണ്ടായ്, ഉദയനഹി, നീ
സ്വപ്രകാശൻ , നമസ്തേ.

കണ്മൂടിധ്യാനനിഷ്ഠ സ്ഥിതിയിലൊരുദിനം
ജ്യേഷ്ഠനും കണ്ടുനിന്നേ
"ഇമ്മട്ടുള്ളോനിതെല്ലാമെതിനുതകുമഹോ"
വെന്നുകോപേന ചൊന്നാൻ .
ഇത്ഥം ചൊന്നോരുവാക്കും പരമനുടയതാ
മെന്നുശോണാദ്രിയോർത്തു
പള്ളിക്കൂടത്തിനായ് കരുതിയ രജതം
മൂന്നുമാത്രം ഗ്രഹിച്ചു.

"ഞാനന്വേഷിയായി ശുഭകൃതിയിലിറ-
ങ്ങീടിനേൻ ഖേദിയായ്ക,
എന്നെത്തേടീടവേണ്ട വെറുതെ ധനമതും
വ്യർത്ഥമാക്കേണ്ടതെല്ലും"
ഇത്യേവം ലേഖനത്തിൽ തെളിവിലെഴുതിയും
വെച്ചുഭദ്രപ്പെടുത്തീ-
ട്ടത്യന്തം ഭക്തിപൂർവ്വം അരുണഗിരി പുരം
നോക്കിനീ യാത്രചെയ്തു.

പ്രാപിച്ചൂ ശോണശൈലം യതിവരവടുവായ്
മൗനദീക്ഷാതുടങ്ങി
ക്ഷേത്രേ 'പാതാളലിംഗം' ഇതിയിരുൾഗുഹയിൽ
ഒറ്റയായ് ചെന്നിരുന്നു.
തേളും പാമ്പീച്ചയെന്നീ വിഷമിയലുവയാം
പ്രാണികൾ തിന്നുദേഹം
ഏറെക്കാലം സമാധി സ്ഥിതനിതറിയുമോ,
യോഗിവര്യാ, നമസ്തേ.

ദുഷ്ടന്മാർ ചെയ്തഹിംസാ, നിജചരി, തടയു
ന്നെന്നുനീ കണ്ടശേഷം
ഇഷ്ടംപോലെപ്പൊളപ്പോളിടമൊഴിയുകയും,
സ്കന്ദകോവിൽ തുടങ്ങി
പൂന്തോട്ടം വാഹനാലാ, പല പലവിടവും
മാറ്റിഭക്തർപുകഴ്ത്തി
ഹേ, വീരാഗ്രേസരാഹേ രമണയതിവരാ,
പാദപത്മം നമാമി.

പ്രാവാളക്കുന്നിലല്ലോ തപമതിബലമായ്
ചെയ്തുവ്യറ്റാരുമെത്തി,
ആവോളം നാട്ടുചെല്ലാൻ , ജനനിസഹജരും
ചെയ്തുവേണ്ടും ശ്രമങ്ങൾ .
എന്നാൽ മൗനീലിഖിച്ച "അവരവർ വിധിപോൽ
കാര്യമെല്ലാം നടക്കും
നന്നെന്നും മൗനമാണെ"ന്നെഴുതിയ ഗുരുരാട്
പാദപത്മം നമാമി.

സ്ഥിത്വാ യോഗാസനത്തിൽ തപമിയലുകയിൽ
തീർത്തുശോണാചലേശ-
സ്തോത്രം മാധുര്യഗാനം, സുകൃതിരസവഹം,
ശർക്കരകുന്നിൽ തേൻപോൽ .
സന്ദേഹം ഭക്തഹൃത്തിൽ ചെറുതുവരികിലും,
തീർത്തു വിജ്ഞാനമൂട്ടി
പിന്നുംജ്ഞാനംപൊഴിക്കും പലകൃതിയെഴുതീ,
ദിവ്യയോഗീ, നമസ്തേ.

"ഞാനാ"രെന്നും വിചാരം സകലരുടെ മന-
സ്സിങ്കലും തോന്നീടേണം.
താനേ"ഞാ"നെന്നശബ്ദം ഉദയമെവിടെയാ-
ണെന്നു ചിന്തിച്ചിടേണം.
എന്നാൽ ചിത്തം ലയിക്കും പൊഴുതതു'തപ'മാ-
കുന്നു; മന്ത്രം ജപിച്ചാൽ
ഉത്പത്തിസ്ഥാനമോർക്കിൽ മനമവിടെലയം,
താന്തപം, ജ്ഞാനമൂർത്തേ.

വിശ്വപ്രഖ്യാതവിദ്വാൻ , കവിമണി, ഗണരാട്,
കാവ്യകണ്ഠൻമുനീന്ദ്രൻ

സാക്ഷാൽ ജ്ഞാനം ഗ്രഹിപ്പാൻ തവപദശരണം
ചെയ്തുകിട്ടീ കടാക്ഷം
മൗനം വിട്ടാർദ്രഹൃത്തേ സദുപകൃതികൾ നീ
ചെയ്തു കാരുണ്യരാശേ
തീർത്തുത്വച്ഛിഷ്യനപ്പോൾ ഉരുവരനുതിയും,
ഗീതയും നിൻകടാക്ഷാൽ .

ലോകാന്ധകാരധ്വംസമതിനുവേണ്ടി
ലോകാംബികാങ്കത്തിന്നെഴുനീറ്റുനീയും
ലോകേമനുഷ്യാകാര, ഉമാസുതേ,തി
വർണ്ണിച്ചുനിന്നേ, സദ്ഗുരവേ നമസ്തേ.

പൂർണ്ണത്യാഗീ ഭവാനും 'ജനനിശിവസമാ'
വേദവാക്യാനുസൃത്യ
തിണ്ണം മാതാവിനേയും നിജവ്രുടജമതിൽ
തുഷ്ടിയോടാദരിച്ചു
മാതാവും പക്വമാർന്നാർ , നിജസവിധമിരു-
ന്നുത്തമജ്ഞാനിയായി
അന്ത്യേനിൻ ഹസ്തദീക്ഷാവവരെശിവപദം
ചേർത്തു കൈവല്യമൂർത്തേ.

കുന്നിൽ സ്കന്ദാശ്രമംവിട്ടുടനുടനെഗമി-
ക്കും സമാധിസ്ഥലത്തിൽ
പിന്നേ നീ നിശ്ചയിച്ചു വസതിയിവിടെയാം,
വേണ്ടുകന്താശ്രമത്തിൽ
വാസംനിർദ്ധാരമാക്കി യവിടെയുദയമായ്
ദിവ്യമാം കെട്ടിടങ്ങൾ ,
ഭാസിക്കുന്നാശ്രമംകാൺ , സുകൃതിജനഫലം,
പാഹിമാം ദീനബന്ധോ.

കൊള്ളക്കൂട്ടം സധൈര്യം ഒരു നിശയുടജേ
പുക്കുചെയ്തട്ടഹാസം
കള്ളന്മാരോടു ശാന്ത്യാ "ഇഹനഹിപൊരുളും
നിങ്ങളെന്തും ഗ്രഹിക്കാം"
എന്നിത്ഥംനീയുരയ്ക്കേ ഖലർ തവതുടയിൽ
താഡനംചെയ്തു,നീയും
കാണിച്ചു"യേശു"വെപ്പോൽ മറുതുടയുടനേ,
ശാന്തയോഗീ നമസ്തേ.

ഗോ,ശ്വാ,മാർജ്ജാരമണ്ണാ,കപിയിതിനിഖില
പ്രാണിയും മർത്ത്യരൊപ്പം
ഹിംസിച്ചീടൊല്ലവറ്റേ ദയയൊടുഹിതമായ്,
പോറ്റണം തീൻകൊടുത്ത്,
സൂക്ഷ്മത്തിൽ മർത്ത്യരെപ്പോലവരോടു പെരുമാ-
റീടണം എന്നുകാട്ടും
കാരുണ്യകാതലാകും രമണ! തവപദം
കുമ്പിടുന്നേൻ മഹർഷേ !

അല്ലൻചാഡ്വിക്ക, ഗ്രാണ്ടഫ് ഇതിപലദൊരകൾ
വന്നുനിൻഭക്തരായി
അജ്ഞാനംപോക്കിഹൃത്തില്, തവകരുണനിറ-
ഞ്ഞുള്ള സവിധത്തിനാലേ
നാനാവേറേമതസ്ഥർ സമരസമൊരുപോൽ
സമ്മതിക്കുന്നതത്വം
ബ്രഹ്മജ്ഞാനത്തെയൂട്ടി യവരുടെ ഹൃദയേ,
ജ്യോതിമൂർത്തേ നമസ്തേ.

എല്ലാവറ്റിന്നതീത പ്പൊരുളിനെയപരോ-
ക്ഷത്തിൽ നീ കണ്ടിടുന്നു
എല്ലാരും ശോണശൈല പ്രഭവമറിവതി-
ന്നിപ്പൊഴും ചുറ്റീടുന്നു.
കായക്ലേശംഗണിക്കാ തുരുവിനയഗണം
ഭക്തർ ചുഴേഗമിച്ചും
കാണിക്കുന്നുപലർക്കും ഗിരിവരമഹിമാ,
ശൈലരാട്ടേ നമസ്തേ.

കാലം ദേശങ്ങളെത്താ, ജനിമൃതികൾവരാ-
തുള്ളനിതൃത്വമാർന്നും,
ദേവർ ഗന്ധർവ്വയക്ഷർ മുതലമരജനം
കുമ്പിടും മർത്ത്യരൂപാ
കൊണ്ടാടുന്നുജയന്തീ, തവജനനിദിനം,
കേമമായ്, നിൻപ്രസാദാൽ
ഏകുന്നു നിൻകടാക്ഷം സുകൃതിതതിയിനും
പാഹി കല്യാണമൂർത്തേ.

വണ്ടിക്കുൾ യാത്ര ചെയ്യും  നരനൊരുച്ചുമടേ
വെച്ചുകീഴേ സുഖിക്കാ-
തേന്തിത്തന്റേതലയ്ക്കൽ , പെടുമസുഖമഹോ
വിഡ്ഡിയുംജീവിതത്തിൽ
തൻദേഹം, വീട്ടുകാര്യം, ബഹുകൃതികളവൻ
ചെയ്യുമെന്നോർത്തീടുന്നു
ചൊല്ലി നീ "നൗകനയും, പരമനധികൃതൻ "
ശ്യാമളാംഗാ നമസ്തേ.

ഇത്ഥമാത്മസമർപ്പണം ചെയ്യനിശ്ചലമാനസാ
വേണംപിന്നാത്മചിന്തയും എന്നുബോധിച്ചുനീഗുരോ.
അചഞ്ചലമനസ്സാലേ ചെയ്യുഭക്തിയുമെന്നുനീ
അന്നുകൃഷ്ണൻചൊന്നപോലെവീണ്ടുംചൊല്ലിചുരുക്കമായ്.

മൗനം മർത്ത്യാവതാരൻ , വലയുമൊരുജഗ-
ത്തിന്നുനീക്ലേശമാറ്റി
സന്ദേഹം പോക്കിനല്കുന്നിതുഹൃദിയമിതം
ശാന്തിനീയേകീടുന്നു
ആത്മജ്ഞാനത്തെയൂട്ടി; "ജനിമൃതിരഹിതം

കിട്ടുമേനിത്യതുഷ്ടി
സത്യസ്വരൂപലഭ്യ"ന്നിതിതവവചനം
പാഹിയാനന്ദമൂർത്തേ.

ആദിശേഷനാലവർണ്യമായസംവിദാഭയിൽ
ജ്യോതി,ലോകമൊക്കെവീശിവെണ്മയാക്കിമാറ്റിനീ
ഭക്തലോകർച്ചൂഴവേയയോദ്ധ്യവൃന്ദകാനനം
പോലെശോണശൈലവാസിമൂഴ്കിനീമുദംബുധൗ.

ആനന്ദമൗനരമണാ,
ആരംഭിച്ചധ്യാനപദ്യമാലാ
ആക്കീഭഗവൽകൃപയാൽ
ആത്രേയൻവെച്ചുതവപദതാരിൽ .

സമാപ്തം.